# വിശദീപം

## കർമ്മകാണ്ഡം

(പുത്തൻകാവു മാത്തൻ തരകൻ)

### അപരാധിനി

XVI

ഞെട്ടി വിറച്ചുപോയ് ദേവാലയത്തിന്റെ
കോട്ടയും ദുഷ്ടയഹൂദന്മാരും
വീണാനിനാദംപോലാ രംഗമൊക്കെയും
വീണ്ടു പരന്ന മഹേശവാണി
കാറിന്യം പൂണ്ട യഹൂദർക്കു മേഘസം—
ഘട്ടനമായ് അതാ തോന്നിപ്പോയി.
മാമരുഭൂപോലെ ശാന്തമായ് തദ്രംഗം
മാമരക്കാട്ടുകണക്കിരുണ്ടു
മാനസശോധന ചെയ്‌വാൻ തുടങ്ങിയാ
മാനവർ മാന്ത്രികശക്തിയാലേ
പാപമല്ലാതൊന്നുമുള്ളിൽക്കാണായ്കയാൽ
പാപപ്രളുക്കന്മാരമ്പരന്നു.
വേശ്യയെന്നുള്ള വിചാരമുപേക്ഷിച്ചു
വേശ്മത്തിലെത്തുവാൻ മാർഗ്ഗം തേടി.
നീരസദൃഷ്ടിവിക്ഷേപവുമുള്ളിലെ
വീഴ്ച്ചവും വമ്പും പറന്നുപോയി.
താന്താങ്ങൾ ചെയ്തുള്ള ദുഷ്ക്കർമ്മമോർത്തോർത്തു
സ്വാന്തം വ്രണപ്പെടാനാരംഭിച്ചു.
നീറുമുൾത്തണ്ടോടും താഴും ശിരസ്സോടും
പാരം ചുളുങ്ങുന്ന മേനിയോടും
വീഴ്ച്ചും പറഞ്ഞ യഹൂദരഖിലരും
സൂര്യോദയത്തിലുഡുക്കൾപോലെ
കാലടിപ്പാടുകൾപോലുമാപ്പാവന
പ്പുള്ളിമുററത്തു വരുത്തിടാതെ
പാത്തും പതുങ്ങിയും ശ്വാസം പിടിച്ചുമാ—
പാവനരംഗം വെടിഞ്ഞു മാഞ്ഞു

XVII

സങ്കോചമഞ്ഞനിറം വീണോരജ്ഞനം
വക്ത്രങ്ങൾ കാണുവാൻ ഭാവിക്കാതെ
മന്നിലന്നേരവും ലോകമഹാകാവ്യ-
ഖണ്ഡമെഴുതിനാൻ ക്രിസ്തുദേവൻ
ശ്വാസോച്ഛ്വാസത്തിന്റെ ഭാവം നിലയ്ക്കവേ
ശീതളവായു പരന്നീടവേ
പാദവിന്യാസജ നാദം നിലയ്ക്കവേ
പാരെങ്ങും ശാന്തമായ് തോന്നീടവേ
തന്മുഖം മെല്ലെയുയർത്തി നാനാരംഗം
നന്മരുഭൂമിയായ് ത്തൃക്കൺപാർത്തു.
മാമരുഭൂവിൻ നടുക്കൊരു വാടിയ
മഞ്ജുള മുന്തിരിവല്ലി പോലെ
മാനവവർജ്ജിതമായോരാ മുററത്താ
മാനിനിയേകയായ് നിന്നിരുന്നു.
ആരും തടഞ്ഞില്ലവളെയുമാ രംഗ—
മാരാൽവെടിഞ്ഞു മറഞ്ഞീടായ്‌വാൻ

---

നുള്ള മുഖാന്തിരങ്ങളായി രൂപാന്തരപ്പെട്ടുകൊള്ളും. ക്രൂശിക്കപ്പെട്ടവനായ യേശുക്രിസ്തുവിനെ അല്ലാതെ യാതൊന്നും അറിയാത്തവനേപ്പോലെ വിശുദ്ധ പൗലൂസ് തന്റെ സ്നേഹിതന്മാരോടിടപെട്ടു. താൻ ശ്വസിച്ചിരുന്ന വായു സുവിശേഷഘോഷണമായിരുന്നു. അങ്ങനെയുള്ള ഭക്തന്മാർ ക്രിസ്തുസഭയുടെ ചരിത്രത്തിൽ പിന്നീടും പലർ എഴുന്നേററിട്ടുണ്ടു്. ലോകത്തിനു് അജ്ഞാതരായി അദൃശ്യസേവനം അനുഷ്ഠിച്ചു കടന്നുപോയിട്ടുള്ള പല മഹാന്മാരും ഉണ്ടായിട്ടുണ്ടു്. ഒച്ചപ്പാടുണ്ടാക്കാതെ തങ്ങളുടെ ഒതുങ്ങിയ ജീവിതചക്രവാളത്തിനുള്ളിൽ ക്രിസ്തുവിന്റെ സാന്നിദ്ധ്യപ്രകാശം വീശിക്കൊണ്ടു ജീവിതയാത്ര തുടരുന്ന ചില മഹാത്മാക്കളുണ്ടു്. പലരും പലവിധത്തിലാണു് സുവിശേഷഘോഷണം നിർവ്വഹിക്കുന്നതു്. നമ്മുടെ കഴിവുകളുടെ വ്യത്യാസമനുസരിച്ചു് നാം സ്വീകരിക്കുന്ന മാർഗ്ഗങ്ങളും വിഭിന്നമായിരിക്കും. എന്നാൽ ക്രിസ്തുവിനെ "പ്രസംഗിക്കു"വാനും സാക്ഷിക്കുവാനുമുള്ള ചുമതലയിൽനിന്നു് ഒഴിവാക്കപ്പെട്ട ഒരു ക്രിസ്ത്യാനി പോലുമില്ല. പ്രസംഗിക്കുവാനുള്ള വിളിയോ വാസനയോ ഇല്ലാത്തവർക്കു് അവരുടെ ജീവിതം തന്നെ ഒരു പ്രസംഗമാകാം. ഈ വിധത്തിൽ ആലോചിച്ചാൽ നമ്മിൽ ആർക്കാണു് ക്രിസ്തുവിനെ പ്രസംഗിക്കുവാൻ കഴിയാത്തതു്?

പൗലൂസ് അപ്പോസ്തലൻ തന്റെ മൈത്രീബന്ധങ്ങളിൽ മുൻനിർത്തിയിരുന്ന മറെറാരുദ്ദേശം അവരുടെ ആത്മീയ വളർച്ചയിലുള്ള ആകാംക്ഷയാണു്. ക്രിസ്തുമാർഗ്ഗത്തിൽ കേവലം ശിശുക്കളായിരുന്ന അനേകരെ തന്റെ പ്രാർത്ഥനകൊണ്ടും ഉപദേശംകൊണ്ടും താൻ പ്രായപൂർത്തിയിലെത്തിച്ചു. ക്രിസ്തു അവരിൽ ഓരോരുത്തരിലും ഉരുവാകണമെന്നും വളരണമെന്നും ഉള്ളതായിരുന്നു തന്റെ ആഗ്രഹം. ക്രിസ്തുവിനെക്കുറിച്ചുള്ള അറിവിലും സ്നേഹത്തിലും അടിയുറച്ച വിശ്വാസത്തിലും അവർ പുരോഗമിക്കണമെന്നുള്ളതായിരുന്നു അവരെക്കുറിച്ചുള്ള തന്റെ ഏക ആഗ്രഹവും നിരന്തര പ്രാർത്ഥനയും. നമ്മുടെ സ്നേഹബന്ധങ്ങളെക്കുറിച്ചു വിശുദ്ധ പൗലൂസിനുണ്ടായിരുന്നതുപോലുള്ള ആഗ്രഹം നമുക്കുണ്ടോ? നമ്മുടെ സ്നേഹിതന്മാരുടെ ആത്മീയ വളർച്ചയിൽ നാം എത്രമാത്രം ഉത്സുകരാണു്? അതിനു സഹായകമായി നാം എന്തു ചെയ്യുന്നുണ്ടു്? നമ്മുടെ മദ്ധ്യസ്ഥപ്രാർത്ഥനകളിൽ അവരുടെ ആവശ്യങ്ങളെ മുൻനിർത്തി നാം മുട്ടിപ്പായി പ്രാർത്ഥിക്കുന്നുണ്ടോ? അവരുടെ ആവശ്യങ്ങളെ അറിയുവാൻ തക്കവണ്ണം നാം അവരുമായി സംസർഗ്ഗം പുലർത്തുന്നുണ്ടോ? നമ്മുടെ സ്നേഹിതന്മാരോടുള്ള ക്രിസ്തീയ ഉത്തരവാദിത്വം നാം ഒരിക്കലും വിസ്മരിച്ചുകൂടാ. അതു് നമ്മുടെ അനുദിനപ്രാർത്ഥനയ്ക്കു നാം വിഷയമാക്കണം. അവർക്കുവേണ്ടി എന്താണു് പ്രാർത്ഥിക്കേണ്ടതെന്നും എന്താണു് ചെയ്യേണ്ടതെന്നും അപ്പോൾ ദൈവം നമുക്കു കാണിച്ചുതരും. നമ്മുടെ മൈത്രീബന്ധങ്ങൾ പരസ്പരം സന്തോഷപ്രദവും നമ്മുടെ ആത്മീയ വളർച്ചയ്ക്കു സഹായകരവും സർവ്വോപരി ക്രിസ്തുവിന്റെ സുവിശേഷഘോഷണത്തിനു മുഖാന്തിരങ്ങളുമായി ഭവിക്കുവാൻ ദൈവം ഇടയാക്കട്ടെ.

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. 2. രാജാ. 1. 5—18.

ഈസേബെലിന്റെ ശാസനയെ ഭയപ്പെട്ടിട്ട് പാലായനം ചെയ്ത ഏലിയാവിനുണ്ടായ വ്യതിയാനം കാണുക. പ്രവാചകന്റെ വാക്കുകളനുസരിച്ച് ആദ്യംവന്ന രണ്ടു സംഘം ആളുകളെയും സ്വർഗ്ഗത്തിൽ നിന്ന് അഗ്നി ഇറങ്ങി ദഹിപ്പിച്ചു കളഞ്ഞു എങ്കിലും മൂന്നാംപ്രാവശ്യംവന്ന സംഘത്തോടുകൂടെ ആ പ്രവാചകവീരൻ രാജകൊട്ടാരത്തിലേക്കു പോയതായിട്ടാണു നാം വായിക്കുന്നത്. "ഞാൻ ആശ്രയിച്ചിരിക്കുന്ന ദൈവം എന്റെ ശരണവും എന്റെ സങ്കേതസ്ഥാനവുമെന്ന്" ഉള്ള ഉറപ്പില്ലാത്ത മനുഷ്യനു് അതു് സാധ്യമല്ല. മരുഭൂമിയിൽ എപ്പോഴും പച്ചയായി കാണപ്പെടുന്ന ചില സസ്യങ്ങളുണ്ട്. വാർദ്ധക്യത്തിന്റെ ദൗർബല്യത്തിലും ദൈവത്തിലുള്ള മഹത്തരമായ ശരണം കാണുമ്പോൾ ആ വകചിത്രമാണു മനസ്സിലുദിക്കുന്നത്. തെറ്റായ കാലുകൾ വെയ്ക്കുന്ന തന്റെ പരിശുദ്ധന്മാരെ നേർവഴി തിരിച്ചുവിട്ട തന്റെ മഹത്വസംപൂർണ്ണമായ സേവനത്തിനുപയോഗിക്കുന്ന ദൈവത്തിനു സ്തുതിയുണ്ടായിരിക്കട്ടെ.

ചൊവ്വാ. 2. രാജാ 2.1—8.

"ഏലിയാവു് തന്റെ പുതപ്പ് എടുത്തു മടക്കി വെള്ളത്തെ അടിച്ചു. അതു് അങ്ങോട്ടും ഇങ്ങോട്ടും പിരിഞ്ഞു. അങ്ങനെ അവർ ഇരുവരും ഉണങ്ങിയ നിലത്തുകൂടെ അക്കരക്കു കടന്നു." കർമ്മേൽ മലമേൽ നാം ദർശിച്ച വിശ്വാസത്തിന്റെ ഛായതന്നെയാണു നാമിവിടെയും കാണുന്നത്. ദൈവം തന്നെ മുന്നോട്ടു നയിക്കുന്നു എന്നു വിശ്വാസമുണ്ടായിരുന്ന ഏലിയാവിനു് ആ ദൈവം തന്നെ മാർഗ്ഗവും ഉണ്ടാക്കികൊടുക്കുമെന്ന് അറിയാമായിരുന്നു. ആന്തരികമായ പ്രചോദനങ്ങൾ, സാഹചര്യങ്ങളുടെ ചൂണ്ടുപലകകൾ, ഇതര സൂചനകൾ ഇവയെല്ലാം നിങ്ങളെ ഒരു ലക്ഷ്യത്തിലേക്ക് നയിക്കുന്നു എന്നു കണ്ടാൽ പക്ഷെ നിങ്ങളുടെ മുമ്പിൽ ഒരു യോർദ്ദാൻ നദികണ്ടാൽതന്നെയും സന്ദേഹിക്കരുത്. ദൈവത്തിന്റെ വിരൽ ചൂണ്ടിക്കാണിക്കുന്ന സ്ഥാനത്ത് എത്തിച്ചേരുവാൻ ദൈവംതന്നെ മാർഗ്ഗവും കാണിച്ചുതരും. അതെപ്പറ്റി സന്ദേഹിക്കുവാൻ കാര്യമില്ല.

ബുധൻ. 2. രാജാ. 2. 9—10

ഏലിയാവിന്റെ പിൻഗാമിയാകുവാൻ വിളിക്കപ്പെട്ട എലീശായുടെ അപേക്ഷ ധനമോ സ്ഥിതിയോ, ലൗകികമായ ഏതെങ്കിലും അധികാരമോ ഒന്നും ആയിരുന്നില്ല. "നിന്റെ ആത്മാവിൽ ഇരട്ടി പങ്കു എന്റെമേൽ വരുമാറാകട്ടെ" ഇതു മാത്രമായിരുന്നു കാമ്യമായി അവൻ ആഗ്രഹിച്ച കാര്യം. ആവർത്തനപുസ്തകം (21. 17) അനുസരിച്ച് ഇരട്ടി പങ്ക് കഴിഞ്ഞാൽ പുത്രന്റെ അവകാശമായിരുന്നു. അങ്ങനെ ഏലിയാവിന്റെ പ്രഥമപുത്രസ്ഥാനം മാത്രമായിരുന്നു അവൻ കാംക്ഷിച്ചതു്. ഉൽകൃഷ്ടമായ ഒരു അപേക്ഷ ആയിരുന്നു അതു്. ലൗകികനായ മനുഷ്യൻ പേരു്, പ്രസിദ്ധി, നേതൃത്വം ഇവയെല്ലാം ആഗ്രഹിക്കുന്നു, എന്നാൽ ദൈവത്തിന്റെ പരിശുദ്ധാത്മാവിനായികാംക്ഷിക്കുന്നവരെത്ര പേരുണ്ട്? പ്രയോജനകരമായ സേവനം അനുഷ്ഠിക്കുന്നതിനു മതിയായ അവസരം ലഭിച്ചിട്ട് അതിനുള്ള കഴിവുകളില്ലെന്നുള്ള ആശങ്ക നിമിത്തം തൽസ്ഥാനത്തുനിന്നു പിൻവാങ്ങുന്നവരുമുണ്ട്. അങ്ങനെ പിൻവാങ്ങാതെ ദൈവത്തിന്റെ പരിശുദ്ധാത്മാഭിഷേകംമൂലം പുതുശക്തി പ്രാപിക്കുവാൻ കാത്തിരുന്നു എങ്കിൽ എത്ര നന്നായിരുന്നു. ദൈവം ഏതെങ്കിലും ജോലിക്കു നിങ്ങളെ വിളിക്കുന്നു എങ്കിൽ അതിനാവശ്യമായ ശക്തിയും അവൻ തന്നെ തരുന്നതായിരിക്കും.

വ്യാഴം 2 രാജാ. 2. 10—14.

പൊടിയിൽ കിടന്നുകൊണ്ട് ദൈവമേ നീ എന്റെ ആത്മാവിനെ എടുത്തുകൊള്ളേണമെ എന്നു പ്രാർത്ഥിച്ച ഏലിയാവിനു അതിൽനിന്നെല്ലാം എത്ര മഹത്വകരമായ ഒരു വേർപാടാണു ലഭിച്ചതു്. നമ്മുടെ യാചനകളിൽ പലതിനും മറുപടി ലഭിക്കാതെ പോയതിനു ഒരു കാരണം ഇതുപോലെതെങ്കിലുമായിരിക്കരുതോ? സാധാരണ മനുഷ്യൻ ഭയങ്കരമായ ഒരനുഭവമായിട്ടാണു മരണത്തെ വീക്ഷിക്കുന്നതു്. മാതൃഗർഭത്തിൽ ഏതാണ്ടു ബന്ധനാവസ്ഥയിൽ കഴിയുന്ന ശിശു ജനനം മൂലം കൂടുതൽ സ്വതന്ത്രമായി തീരുന്നു. അതുപോലെ മരണംമൂലം നാം യഥാർത്ഥമായ ഒരു ജീവിതത്തിലേക്കു പ്രവേശിക്കുന്നു എന്നു ഗ്രഹിക്കുവാൻ കഴിഞ്ഞിരുന്നു എങ്കിൽ മരണത്തിന്റെ ഭയാനകത എത്രമാത്രം മാറുമായിരുന്നു. സ്തന്യപാനം ചെയ്യുന്ന ശിശുവിനെ മാതാവു് മറുസ്തനം കുടിപ്പിക്കുന്നതിനു മാറ്റുമ്പോൾ ആ ശിശു പ്രദർശിപ്പിക്കുന്ന അക്ഷമപോലെ മാത്രമാണു മരണം എന്നു ഏതോ ചിന്തകൻ എഴുതിയിട്ടുണ്ട്. മരണത്തെ നാം ഏതുപ്രകാരം വീക്ഷിക്കുന്നു.

വെള്ളി. ലൂക്കോസ് 9. 28—36.

മറുരൂപമലയിൽ വിശ്വാസികളുടെ പിതാവായ അബ്രഹാമിനെയോ, മനുഷ്യവംശത്തിന്റെ തന്നെ പിതാവായ ആദാമിനെയോ നാം കാണുന്നില്ല. യഹൂദദൃഷ്ടിയിൽ അവരെക്കാളെല്ലാം പ്രാമുഖ്യം മോശയും ഏലിയാവുമായിരുന്നു. ന്യായപ്രമാണ സ്ഥാപകനും പ്രവാചകാഗ്രണിയും തന്നെ. ഏലിയാവിനു സാധാരണ യഹൂദചിന്തയിലുണ്ടായിരുന്ന സ്ഥാനം അപ്രതിമമായ ഒന്നായിരുന്നു. അങ്ങനെയുള്ള ഏലിയാവിനുപോലും നസറായനായ യേശുവിന്റെ സന്നിധിയിൽ ദാസസ്ഥാനമേ ഉണ്ടായിരുന്നുള്ളു എന്നു ഗ്രഹിച്ച പത്രോസു പിൽക്കാലത്ത് അവന്റെ മഹത്വത്തിനു ദൃക്സാക്ഷി ആയിരുന്നു എന്നു സാക്ഷിച്ചതു് അത്ഭുതമല്ല. അവർക്കു മൂന്നുപേർക്കും വസിക്കുവാൻ കുടിലുകൾ ഉണ്ടാക്കട്ടെയോ എന്ന് ആരാഞ്ഞ പത്രോസിനു, തന്റെ പ്രിയപുത്രനു ചെവികൊടുപ്പാനുള്ള ഒരാഹ്വാനമായിരുന്നു മറുപടിയായി സ്വർഗ്ഗത്തിൽനിന്നു ലഭിച്ചതു്. ന്യായപ്രമാണവും പ്രവാചകന്മാരുമെല്ലാം മനുഷ്യനെ മനുഷ്യപുത്രങ്കലേക്കു നയിക്കുന്നവ മാത്രമായിരുന്നല്ലോ. ഏലിയാവിനെക്കുറിച്ചുള്ള നമ്മുടെ ചിന്തകൾ നമ്മെ കൂടുതലായി യേശുവിങ്കലേക്കു നയിക്കുവാൻ പര്യാപ്തമാകട്ടെ.

ശനി. ലൂക്കോസ്. 1. 15–17.

ദൈവത്തിന്റെ ശക്തി പ്രവർത്തിക്കുന്ന വിധത്തിൽ തന്നെത്തന്നെ പരിപൂർണ്ണമായി ദൈവേഷ്ടത്തിനു വിധേയനാക്കുന്ന മനുഷ്യനു് അവന്റെ കേവലം ചുരുങ്ങിയ ജീവിതത്തിൽ എത്ര മഹത്തായ കാര്യങ്ങൾ ചെയ്യുവാൻ കഴിയുമെന്നുള്ളതിനു മകുടോദാഹരണമാണു് ഈ കഴിഞ്ഞ കുറെ വാരങ്ങളായി നാം ചിന്തിച്ചുകൊണ്ടിരുന്ന ആ മഹൽപുരുഷന്റെ ജീവചരിത്രം. മഹാസമുദ്രതുല്യമായ ദൈവത്തിന്റെ നിറവ് ഒരുവശത്ത്; കുറവാളിയും ദുർബലനും രോഗിയും ആയതുമൂലം നിരാശാനിമഗ്നനായിരിക്കുന്ന മനുഷ്യൻ മറുവശത്ത്. ഈ രണ്ടു കേന്ദ്രങ്ങൾ തമ്മിൽ യോജിപ്പിക്കുന്ന ഒരു മാർഗ്ഗം തുറക്കുവാൻ കഴിഞ്ഞാൽ മനുഷ്യന്റെ നിർധനത്വത്തിലേക്ക് നിരന്തരം നിർബാധം ഒഴുകിക്കൊണ്ടിരിക്കുന്ന ദൈവനിറവിന്റെ പൂർണ്ണതയാണു നാം

# സഭാസമാധാനം എന്തുകൊണ്ടു സാധിക്കുന്നില്ല.

(നെടുന്തള്ളിൽ റവ. സ്കറിയാ കോർ എപ്പിസ്കോപ്പാ)

മലങ്കര സുറിയാനിസഭയുടെ സമാധാനത്തെപ്പറ്റി സംസാരിക്കുകയോ പ്രവർത്തിക്കുകയോ എഴുതുകയോ ചെയ്യുന്നവരെ ഈ കാലത്ത് ഒരുതരം തൊഴിലില്ലാത്തവരും മണ്ടന്മാരും പ്രത്യേകിച്ച് മതദ്വേഷികളും ആയിട്ടാണ് വകവച്ചുകാണുന്നത്. ഈ കാര്യം അറിയാതെയല്ല ഈ ലേഖനം ഞാൻ എഴുതുന്നത്. എത്രകണ്ട് ആക്ഷേപിച്ചാലും നിന്ദിച്ചാലും ദൈവത്തിൽ ആശ്രയിച്ച് വീണ്ടും വീണ്ടും പറയുകയും പ്രവർത്തിക്കുകയും ചെയ്യണമെന്നാണ് എന്റെ മനസ്സ് എന്നെ നിർബന്ധിക്കുന്നത്. അതുകൊണ്ട് ഇപ്പോഴും എഴുതുന്നു.

എന്തുകൊണ്ടാണ് സമാധാനം ഉണ്ടാകാത്തത് എന്നുള്ളതിനു പലരും പലതും നിർദ്ദേശിക്കുന്നുണ്ട്. അതുകളെല്ലാം ഓരോരുത്തരുടെ മാനസിക ചിന്തയുടെ ഫലങ്ങളാണ്. അതിലും ചില യഥാർത്ഥങ്ങളുണ്ടായേക്കാം. എന്നാൽ എന്റെ ഇതുപര്യന്തമുള്ള അനുഭവം പറയുന്നതായാൽ അധികാരഭ്രമം, സ്വാർത്ഥതല്പരത, അസൂയ, ശത്രുത, ധനമോഹം മുതലായ ലൗകികതാല്പര്യംകൊണ്ടല്ലാതെ ഓരോ കക്ഷികളും പരസ്പരം കുറ്റപ്പെടുത്തുന്നതിനു വേണ്ടി സംസാരിക്കുന്നതുപോലെ വിശ്വാസം നിലനിർത്തുന്നതിനോ പാരമ്പര്യം സംരക്ഷിക്കുന്നതിനോ, അന്ത്യോഖ്യാ ബന്ധം നിലനിർത്തുന്നതിനോ, മലങ്കരസഭയ്ക്കു സ്വാതന്ത്ര്യം കൈവരുത്തുന്നതിനോ ആണെന്നു പരിപൂർണ്ണമായി പറയുവാൻ സാദ്ധ്യമല്ല. അതിനുള്ള തെളിവും ചുരുക്കമാണ്. പ്രത്യക്ഷ വിശ്വാസത്യാഗം എവിടെ. പാരമ്പര്യധ്വംസനം എവിടെ. അധികൃതമായ പ്രവർത്തികളെവിടെ. ഇതുകളെല്ലാം ചിന്തിക്കേണ്ടതാണ്. മേൽ കാരണങ്ങളൊന്നുമല്ല വഴക്കിനു കാരണം. നിസ്സാരകാരണം പർവ്വതീകരിച്ച് വർദ്ധിപ്പിച്ചതിന്റെ ഫലമായി വഴക്കുത്ഭവിക്കുന്നതിനും അനന്തരം സഭാംഗങ്ങൾ രണ്ടു ഭാഗമായി തീരുന്നതിനും ഇടയായി തീർന്നു. അതിനെത്തുടർന്നു പരസ്പരം കുറ്റപ്പെടുത്തുന്നതിനും താന്താങ്ങളുടെ വാദങ്ങളെ സാധൂകരിക്കുന്നതിനും പ്രവർത്തിച്ചുവന്നു. അങ്ങനെ കേവലം അകൽച്ചയിലും ശത്രുതയിലും വിദ്വേഷത്തിലും മറ്റും.... മറ്റും....വന്നുകൂടിയതല്ലേ ഈ വഴക്ക്. ഇതിന്റെ വേര് എത്രയോ മുമ്പ് അറുത്ത് കളയേണ്ടതായിരുന്നു.

വഴക്കിന്റെ കാരണം അറിയാവുന്നവർ ഇപ്പോൾ ഈ സഭയിൽ ഏറ്റവും ചുരുക്കമത്രേ. പരേത കാതോലിക്കാ ബാവാതിരുമേനി, മിഖായേൽ ദീവന്നാസ്യോസ് തിരുമേനി, മി. കെ. സി. മാമ്മൻമാപ്പിള, എം. പി. വർക്കി ആദിയായി കുറെ ആളുകൾക്കറിയാമായിരിക്കാം. കാരണം എന്ത്, ആരുത്ഭവിപ്പിച്ചു, എന്ന് സഭാംഗങ്ങൾ അറിഞ്ഞാൽ വഴക്കിനുള്ള കാരണത്തെ തൃണതുല്യമാക്കുമായിരുന്നു. പരിശുദ്ധനായ "ബറ എബ്രായോ" പറഞ്ഞിരിക്കുംപ്രകാരമേ അതിനു വിലയുള്ളൂ. അദ്ദേഹം എന്താണു പറഞ്ഞിരിക്കുന്നത്. "ഞാൻ എന്നെ അറിഞ്ഞതുപോലെ എന്നെ നീ അറിഞ്ഞിരുന്നുഎങ്കിൽ എന്നെ നീ ഇത്രത്തോളം ബഹുമാനിക്കയില്ലായിരുന്നു" എന്നത്രേ. അത്ര നിസ്സാരകാരണമേ സഭാവഴക്കിനുള്ളൂ എന്ന് അറിഞ്ഞിട്ടുള്ളവർക്കറിയാം. ഇപ്പോൾ അതു വിശ്വാസത്യാഗികളെന്നു പരസ്പരം പറയുന്നതിനു തക്കവണ്ണം സാരമുള്ളതായിത്തീർന്നിരിക്കുന്നു. വഴക്കുത്ഭവിപ്പിച്ചവരുടെ പിൻഗാമികളും പാർശ്വവർത്തികളും ആയവരാണ് ഇന്നു വഴക്കുകൊണ്ടു നടക്കുന്നത്. അതു മനുഷ്യസ്വഭാവത്തിനൊത്തതാണ്. എന്നാൽ അതു ദൈവത്തിന്റെ അടുക്കലും ദൈവസഭയിലും ദൈവമക്കൾക്കും നന്നല്ല. കിംബഹുനാ. ഈ തരുണത്തിൽ നാം എന്തുചെയ്യണം. നാം നമ്മുടെ രക്ഷകനായ യേശുക്രിസ്തുവിനെ പിൻഗമിക്കണം. അദ്ദേഹം എന്താണു ചെയ്തത്. തന്റെ സൃഷ്ടി തന്റെ ശത്രുവിനു ചേർന്ന്, തന്നെ നിഷേധിച്ചെങ്കിലും അവനെ രക്ഷിപ്പാനായി സ്ഥാന,മാന,ബഹുമാനങ്ങളെല്ലാം വെടിഞ്ഞ് സ്വർഗ്ഗലോകത്തിൽനിന്നിറങ്ങി ശത്രുവായ ആദാമിനെ രക്ഷിച്ചതോർക്കുക. തന്നെ ക്രൂശിച്ചവരോടു ക്ഷമിച്ചതോർക്കുക. താൻ എന്താണു കല്പിച്ചിരിക്കുന്നത്. നിന്റെ ശത്രുവിനെ സ്നേഹിക്കുക. അവനു ഗുണം ചെയ്യുക. അവനുവേണ്ടി പ്രാർത്ഥിക്കുക—എന്നുംമറ്റും അല്ലയോ. അങ്ങനെ നാം ചെയ്യുങ്കിൽ എത്രയോ മുമ്പ് സമാധാനം ഉണ്ടായേനെ.

അല്ലയോ വന്ദ്യപിതാക്കന്മാരേ! ബ. വൈദികസഹോദരങ്ങളെ! മാന്യന്മാരായ അത്മായസഹോദരങ്ങളെ! നമ്മുടെ രക്ഷകന്റെ കല്പനപ്രകാരം നമ്മുടെ ശത്രുവിനോടു നമുക്കു നിരപ്പാകാം എനിക്കു ആരോടും ശത്രുതയില്ലെന്ന് ഒരുവനു പക്ഷേ പറയാമായിരിക്കാം. കർത്താവു എന്തു കല്പിക്കുന്നു. നീ കാഴ്ചവയ്ക്കുന്നതിനായി ചെല്ലുമ്പോൾ നിന്റെ സഹോദരനു നിന്നോടു വഴക്കുണ്ടെന്നു നീ ഓർക്കുന്നെങ്കിൽ നിന്റെ കാഴ്ച അവിടെ വച്ചുംവച്ച് നീ പോയി നിന്റെ സഹോദരനോടു രമ്യപ്പെടുക. അതിനുശേഷം നീ വന്ന് നിന്റെ കാഴ്ചയെ സമർപ്പിക്കുക എന്നല്ലയോ? അങ്ങനെ വഴക്കുപറഞ്ഞു തീർക്കാത്തുള്ള നമ്മുടെ കാഴ്ച, ദൈതിരുസന്നിധിയിലുള്ള പ്രാർത്ഥന മുതലായവ എങ്ങനെ ദൈവം സ്വീകരിക്കും. അതെ ഒരു നാളും സ്വീകരിക്കയില്ല. അതുകൊണ്ടല്ലേ നമ്മുടെ സഭയിൽ സമാധാനം ഉണ്ടാകാത്തത്. ചിന്തിക്കുക. ഈ സ്ഥിതിക്ക് ആരു് ആരുടെ അടുക്കൽ പോകണമെന്നോ അവൻ എന്റെ അടുക്കൽ വരട്ടെയെന്നോ ആർക്കും പറയുവാനോ കാത്തിരിക്കാനോ ഇല്ലല്ലോ. അതിനാൽ താന്താങ്ങളുടെ സ്ഥാനമാനബഹുമതികളെല്ലാം വിട്ടിറങ്ങിച്ചെന്ന് കർത്താവിനെപ്രതി വഴക്കുകളെല്ലാം പറഞ്ഞുതീർത്ത് മീനച്ചിലാറ്റിലോ ആലുവാപ്പുഴയിലോ മുക്കിക്കളഞ്ഞു ഏകോദരസഹോദരങ്ങളെപ്പോലെ നമുക്കു ജീവിക്കാം. സുപ്രീം കോടതിയിലേക്കു നോക്കണ്ടാ. ഇക്കാര്യനിവൃത്തിക്കു ദൈവം നമുക്കു സന്മനസ്സു നൽകുവാൻ പ്രാർത്ഥിച്ചുകൊണ്ടു തൽക്കാലം വിരമിച്ചുകൊള്ളുന്നു.

---

കാണുന്നത്. ഏലിയാവിന്റെ മരണശേഷം ഏതാണ്ടു തൊള്ളായിരം സംവത്സരം കഴിഞ്ഞിട്ടും അദ്ദേഹത്തിന്റെ പേരും പ്രവർത്തിയും യഹൂദമതസ്ഥരുടെയിടയിൽ അവശേഷിച്ചിരുന്നു എന്നു തന്നെയല്ല നമ്മുടെ കർത്താവിന്റെ മുന്നോടിയ്ക്ക് മാതൃകയായി പ്രവാചകദൃഷ്ടിയിൽ കണ്ടതും മറ്റാരുമായിരുന്നില്ല. പ്രിയ വായനക്കാരെ ഇതുപോലെ നിങ്ങൾക്കും എനിക്കും ദൈവത്തിന്റെ ഏത്രവലിയ ആയുധമാകുവാൻ കഴിയുമെന്നു ചിന്തിച്ചാലും.

# നാം എന്തിനുവേണ്ടി നിലകൊള്ളുന്നു

(വി. ററി. ചാണ്ടപ്പിള്ള ബി. ഏ; ബി. എൽ.)

ഒരു നവീനലോകവ്യവസ്ഥിതിക്കായി ലോകം ഇന്നു എരിപൊരികൊള്ളുകയാണ്. മുതലാളിയെന്നും തൊഴിലാളിയെന്നും ഉള്ള ചേരിതിരിവാണ് നാം എവിടെയും കാണുന്നതു്. ലോകരാഷ്ട്രങ്ങൾതന്നെ ഇന്നു രണ്ടു ചേരികളായി തിരിഞ്ഞിരിക്കുന്നു. സാമ്പത്തികനീതിക്കുവേണ്ടി തങ്ങൾ നിലകൊള്ളുന്നു എന്നു ഒരു കൂട്ടർ അവകാശപ്പെട്ടുമ്പോൾ, ജനാധിപത്യത്തിനും വ്യക്തിസ്വാതന്ത്ര്യത്തിനുമായി തങ്ങൾ നിലകൊള്ളുന്നു എന്നു മറുകൂട്ടർ അഭിമാനിക്കുന്നു. മനുഷ്യനെ മനുഷ്യനായി ഗണിക്കാതെ കേവലം രാഷ്ട്രത്തിൻെറ അടിമകളാക്കിയും മാനവസമുദായം അമൂല്യങ്ങളായി ഗണിക്കുന്ന ധാർമ്മികബോധവും വ്യക്തിസ്വാതന്ത്ര്യവും തകിടം മറിച്ചും ഒരു പാർട്ടിയുടെ ഏകാധിപത്യം നിലനിർത്തുവാനുള്ള ശ്രമമാണ് സാമ്പത്തികനീതിയുടെ പേരിൽ ഒരു കൂട്ടർ നടത്തുന്നതെന്നുള്ള ആരോപണം ഒരു വശത്തു മുഴങ്ങുമ്പോൾ, കേവലം വ്യക്തിസ്വാതന്ത്ര്യത്തിൻേറയും ജനാധിപത്യത്തിൻേറയും മനുഷ്യസങ്കല്പിതങ്ങളായ ധാർമ്മികമൂല്യങ്ങളുടെയും പേരിൽ സ്ഥാപിതതല്പരരായ മുതലാളിവർഗ്ഗം സാമ്പത്തികവും സാമൂഹ്യവുമായ അടിമത്വം വച്ചുപുലർത്തുവാനുള്ള ശ്രമമാണ് നടത്തുന്നതെന്നു മറുവശത്തുനിന്നും നാം കേൾക്കുന്നു. ഇങ്ങനെ സാമ്പത്തികനീതിയുടെയും ജനാധിപത്യത്തിൻെറയും പേരിൽ ലോകം ഇന്നു രണ്ടു ചേരിയായി തിരിഞ്ഞിരിക്കുന്നു.

റഷ്യയുടെയും അമേരിക്കയുടെയും നേതൃത്വത്തിൽ നടക്കുന്ന ഈ വടം വലിയിൽ ഒരു ചേരിയിലും പററിപ്പിടിക്കാതെ ഇന്ത്യ ഇന്നു സ്വീകരിച്ചിട്ടുള്ള സ്വതന്ത്രമായ നില ഏററവും ശരിയായിട്ടുള്ളതാണെന്നു് നിഷ്പക്ഷമായി ചിന്തിക്കുന്ന ഏതൊരാൾക്കും കാണുവാൻ സാധിക്കും. ഭാരതം ഇന്നു ഒരു സ്വതന്ത്രജനാധിപത്യറിപ്പബ്ളിക്കായി തീർന്നിരിക്കുന്നു. നമുക്കു ലഭിച്ച രാഷ്ട്രീയ സ്വാതന്ത്ര്യം സാമ്പത്തികവും സാമുദായികവുമായ സ്വാതന്ത്ര്യത്തിലേക്കുള്ള നമ്മുടെ പുരോഗമനത്തിൻെറ ആദ്യത്തെ ഘട്ടം മാത്രമാണ്. ആഹാരവും വസ്ത്രവും, കിടപ്പാടവുമില്ലാതെ കഴിഞ്ഞുകൂടുന്ന മൂകലക്ഷങ്ങളുടെ ഉദ്ധാരണമെന്നുള്ളതാണ് ഇന്നത്തെ നമ്മുടെ ആവശ്യം. വർഗ്ഗവർണ്ണരഹിതവും അവസരസമത്വസമന്വിതവുമായ ഒരു ജനാധിപത്യസോഷ്യലിസ്റ്റു വ്യവസ്ഥിതി കെട്ടിപ്പടുക്കുക എന്നതത്രേ ഇനിയും നമ്മുടെ ഏററവും പ്രധാന കർത്തവ്യം.

ഈ ഉദ്ദേശസാദ്ധ്യത്തിനായുള്ള നമ്മുടെ ശ്രമത്തിൽ മേൽവിവരിച്ച രണ്ടു ചേരികളിലും പൂർണ്ണമായി ചേരുവാൻ നമുക്കു സാധിച്ചു എന്നു വരികയില്ല. സാമ്പത്തികവും സാമൂഹ്യവുമായ നീതിക്കുവേണ്ടി നാം നിലകൊള്ളുന്നതോടൊപ്പം വ്യക്തിസ്വാതന്ത്ര്യത്തോടുകൂടിയ ജനാധിപത്യത്തിനുവേണ്ടിയും നാം നിലകൊള്ളുന്നു. സോഷ്യലിസമെന്നോ കമ്യൂണിസമെന്നോ പറയുമ്പോൾ മാർക്സിയൻ സിദ്ധാന്തത്തിനനുരൂപമായി റഷ്യയിൽ ഇന്നു കാണുന്ന ഏകാധിപത്യവ്യവസ്ഥിതിയാണ് പലരുടേയും മനസ്സിൽവരുന്നതു്. അതുപോലെതന്നെ ജനാധിപത്യമെന്നു പറയുമ്പോൾ സ്ഥാപിതതാല്പര്യം വെച്ചു പുലർത്തുന്ന മുതലാളിത്വത്തിനു യഥേഷ്ടം വിഹരിക്കുവാനുള്ള അവസരം അതിൽ അന്തർഭവിച്ചിരിക്കുന്നുവെന്നു് പലരും തെററിദ്ധരിച്ചേക്കാം. എന്നാൽ ഈ രണ്ടു കുറവുകളും പരിഹരിച്ചു അവസരസമത്വവും ജനാധിപത്യവും ഒരുമിച്ചുപോകുന്ന ഒരു നവീനവ്യവസ്ഥിതിയാണ് നമുക്കിന്നു ആവശ്യമായിട്ടുള്ളതു്.

ഇന്ത്യൻ നാഷണൽ കോൺഗ്രസ് പ്രഖ്യാപനം ചെയ്തിട്ടുള്ള ആദർശങ്ങളിലും ഈ തത്വങ്ങൾ വ്യക്തമായി കാണുവാൻ നമുക്കു സാധിക്കും. കോൺഗ്രസ് ജനറൽ സെക്രട്ടറിയായിരുന്ന ദേഹവും ഭൂദാനയജ്ഞപ്രസ്ഥാനത്തിൻെറ നേതൃത്വം വഹിച്ചുകൊണ്ടു് കേരളത്തിൽ സഞ്ചരിച്ച ദേഹവുമായ ശ്രീ ശങ്കർറാവുദേവ് പുറപ്പെടുവിച്ചിട്ടുള്ള ഒരു പ്രസ്താവനയിൽ ഇപ്രകാരം കാണുന്നു. "ഇന്ത്യയിലെ ജനങ്ങൾക്കു് പുരോഗതിയും ക്ഷേമവും കൈവരുത്തുകയും രാഷ്ട്രീയവും സാമ്പത്തികവും സാമൂഹ്യവുമായ അവസരസമത്വത്തിൻെറ അടിസ്ഥാനത്തിലുള്ള ഒരു "സഹകരണയോഗക്ഷേമം— (കോ-ഓപ്പറേറ്റീവ് കോമൺവെൽത്തു്) സ്ഥാപിക്കുകയും, ലോകസമാധാനത്തിനും സാഹോദര്യത്തിനുംവേണ്ടി പ്രവർത്തിക്കുകയും ചെയ്യുക"യെന്നതാണ് കോൺഗ്രസ്സിൻെറ പുതിയ ലക്ഷ്യം."

ഓരോ വ്യക്തിക്കും തുല്യ അവസരങ്ങളും അവകാശങ്ങളും പ്രദാനം ചെയ്യുന്ന ഒരു ജനാധിപത്യവ്യവസ്ഥിതിയാണ് കോൺഗ്രസ് വിഭാവനം ചെയ്യുന്നതു്. കോൺഗ്രസ് പ്രസിഡൻറായ പണ്ഡിററ് നെഹ്റുതന്നെ താൻ ഒരു സോഷ്യലിസ്റ്റാണെന്നു സ്വയം പ്രഖ്യാപനം ചെയ്യുന്നുണ്ടു്. എന്നാൽ യാഥാർത്ഥ്യങ്ങളെ പ്രായോഗികമാർഗ്ഗങ്ങളിൽകൂടെ, സൃഷ്ടിപരമായ പരിപാടികൾ സ്വീകരിച്ചുകൊണ്ടു അഭിമുഖീകരിക്കാതെ കേവലം മുദ്രാവാക്യങ്ങളും അപ്രായോഗികങ്ങളായ കടലാസു പദ്ധതികളുംകൊണ്ടു യാതൊരു സോഷ്യലിസവും ഇവിടെ ഉണ്ടാകുവാൻ സാദ്ധ്യമല്ല എന്നു് അദ്ദേഹം പല പ്രാവശ്യം വ്യക്തമാക്കിയിട്ടുണ്ടു്.

ധാർമ്മികവും ആദ്ധ്യാത്മികവുമായ മൂല്യങ്ങളെ വിലമതിക്കാതെ, അക്രമപരമായ ഏതുപരിപാടികളും സ്വീകരിച്ചു്, —വേണ്ടിവന്നാൽ രക്തപങ്കിലമായ ഒരന്തരീക്ഷംതന്നെ സൃഷ്ടിച്ചു— ഇവിടെ സാമ്പത്തിക സമത്വവും സാമൂഹ്യനീതിയും കൈവരുത്താമെന്നു വ്യാമോഹിക്കുന്നതു വെറും അർത്ഥശൂന്യമത്രേ. 1951 ജൂലൈയിൽ അഖിലഭാരത കോൺഗ്രസ് കമ്മററി ബാംഗ്ളൂർ വച്ചു സ്വീകരിച്ച പ്രകടന പത്രികയിൽ ഇപ്രകാരം പ്രസ്താവിച്ചു കാണുന്നു. "രാഷ്ട്രപിതാവു ദേശീയജീവിതത്തിൻെറ ധാർമ്മികവും സദാചാരപരവുമായ അസ്ഥിവാരത്തെ വിലമതിക്കുവാൻ നമ്മെ പഠിപ്പിക്കുകയും, അതു രാഷ്ട്രീയ സമരത്തിൻെറ ഒരു ഉപാധിയായി നാം സ്വീകരിക്കുകയും ചെയ്തു. മാർഗ്ഗങ്ങൾ ലക്ഷ്യങ്ങളെപോലെതന്നെ പ്രാധാന്യമുള്ളവയാണെന്നും നാം സ്വീകരിക്കുന്ന മാർഗ്ഗങ്ങൾ അവസാനത്തിൽ അവയെ അനുഗമിക്കുന്ന ലക്ഷ്യങ്ങൾക്കു രൂപം കൊടുക്കുമെന്നും അദ്ദേഹം ഉറപ്പിച്ചു പറഞ്ഞു. ഇന്ത്യയുടെ ചിരന്തനമായ സന്ദേശങ്ങളും സംസ്കാരസമ്പത്തും അനുസരിച്ചു ധർമ്മാനുഷ്ഠാനങ്ങൾക്കു നാം ആദ്യസ്ഥാനം നൽകുകയും, അധികാരങ്ങളും അവകാശങ്ങളും സ്വാഭാവികമായി അവയിൽനിന്നു പ്രവഹിക്കയും ചെയ്യും. ഈ പ്രാഥമികതത്വങ്ങൾ അനുസരിക്കുന്നതുകൊണ്ടു മാത്രമേ യഥാർത്ഥവിജയം കൈവരിക്കുവാനും ഇന്ത്യയ്ക്കു് അഭിവൃദ്ധിപ്പെടുവാനും അതർഹിക്കുന്ന ഔന്നത്യത്തിലേക്കു ഉയരുവാനും കഴികയുള്ളൂ."

ജനാധിപത്യവ്യവസ്ഥയിൽ [illegible]ണക്കൂടമോ സാമൂഹ്യസാമ്പത്തികവ്യവസ്ഥിതികളോ മാററുന്നതിനു വ്യവ

Licence No. 498 Dated 20-8-1946 Reg. M. 5285

# THE CHURCH WEEKLY

## വൈദികനും വൈദ്യനും

(സി. ഈ. ജി.)

(II)

കഴിഞ്ഞ ലക്കത്തിൽ രോഗചികിത്സയിൽ വൈദികനും വൈദ്യനും സഹകരിച്ചു് പ്രവർത്തിക്കേണ്ടതിന്റെ ആവശ്യകതകളെപ്പററിയും പ്രാർത്ഥനയുടെ ഫലമായി അത്ഭുതകരമായവിധത്തിൽ ചിലർ സുഖംപ്രാപിച്ചുവരുന്നതിനെപ്പററിയും മററും പ്രതിപാദിച്ചുകൊണ്ടാണല്ലോ ലേഖനം സമാപിപ്പിച്ചതു്. പ്രാർത്ഥനയുടെ ഫലമായി ദൈവത്തിനു പ്രവർത്തിക്കുന്നതിനുതകുന്ന സാഹചര്യം സംസൃഷ്ടമാകുന്നു എന്നുള്ളതു് അനുഭവബോദ്ധ്യമായ ഒരു യാഥാർത്ഥ്യം മാത്രമത്രേ.

ഡോക്ടറന്മാർ അസാദ്ധ്യമെന്നു കരുതിയിരുന്ന രോഗങ്ങൾ പലതും പ്രാർത്ഥനയുടെ ഫലമായി മാറി സുഖംപ്രാപിച്ചിട്ടുണ്ടെന്നുള്ളതിനു് എത്ര ഉദാഹരണങ്ങൾ വേണമെങ്കിലും ഉദ്ധരിക്കാവുന്നതാണു്. ക്രിസ്തീയമായ ഒരു സമീപനത്തിന്റെ അഭാവംമൂലം സ്വന്തം അനുഭവത്തിൽ ഈവിധമുള്ള സംഭവങ്ങൾ വളരെ കുറവായതുകൊണ്ടായിരിക്കാം നമ്മുടെ നാട്ടിൽ ക്രൈസ്തവഡോക്ടറന്മാർ പൊതുവെ ഈ കാര്യത്തിൽ ഉത്സുകരല്ലാതിരിക്കുന്നതു്.

എന്നാൽ വൈദികനും വൈദ്യനും സഹകരിച്ചു പ്രവർത്തിക്കാവുന്ന മറെറാരു വശംകൂടെ ഈ വിഷയത്തോടനുബന്ധിച്ചു് പ്രതിപാദിക്കേണ്ടതുണ്ടു്. അതു് രോഗങ്ങളെ തടയുകയും നിസ്സാരരോഗങ്ങൾ ഭയങ്കരവ്യാധികളായി മാറാതിരിപ്പാൻ തക്കവണ്ണം സുഖപ്പെടുത്തുകയുമല്ലാതെ മറെറാന്നുമല്ല. ദൈവനിർദ്ദേശപ്രകാരം ശരീരം ഏതുവിധം വളരണമെന്നുള്ളതു് ശാസ്ത്രീയരീത്യാ ഗ്രഹിച്ചു് ആ ജ്ഞാനം സാധാരണജനങ്ങൾക്കു നൽകേണ്ടതു ഡോക്ടരുടെ കർത്തവ്യമാകുന്നു. അങ്ങനെ ലഭിക്കുന്ന ജ്ഞാനത്തിന്റെ വെളിച്ചത്തിൽ ആരോഗ്യനിയമങ്ങൾ അനുസരിക്കുവാൻ ജനങ്ങളെ ഉൽബോധിപ്പിക്കേണ്ടതു് വൈദികന്റെ ചുമതലയുമത്രേ.

ദ്വേഷം, അസൂയ, ഭയം, ആശങ്ക, കോപം, അത്യാഗ്രഹം ആദിയായ ദുർഗ്ഗുണങ്ങൾ ശരീരാരോഗ്യത്തെ ഹനിക്കുന്നു എങ്കിൽ, സ്നേഹം, സമാധാനം, പ്രത്യാശ, വിശ്വാസം ആദിയായ ക്രിസ്തീയസൽഗുണങ്ങൾ ആരോഗ്യദായകമാണെന്നുള്ളതിനും സംശയമില്ല. ഈ വിശിഷ്ടഗുണങ്ങൾ ജീവിതാനുഭവത്തിൽ കൊണ്ടുവരുന്നതിനു സ്ത്രീപുരുഷന്മാരെ സഹായിക്കുന്നതിനു ദൈവത്താൽ സ്ഥാപിതമായതത്രേ സഭ. ദൈവത്തിന്റെ ഈ ലക്ഷ്യം നിറവേററാത്ത ചില സഭകളുണ്ടെന്നുള്ളതു് ഖേദപൂർവം നാം അനുസ്മരിക്കേണ്ടിയിരിക്കുന്നു.

വൈദികനും ഡോക്ടരും തമ്മിൽ സഹകരിച്ചു പ്രവത്തിക്കേണ്ടതിന്റെ ആവശ്യകതയെപ്പററി British Medical Association Central Ethical Committee ഇപ്രകാരമാണു അഭിപ്രായം രേഖപ്പെടുത്തിയിരിക്കുന്നതു്. "ഡോക്ടരും വൈദികനും തമ്മിൽ അവരുടെ ജീവിതവൃത്തിയുടെ അടിസ്ഥാനത്തിൽ സാധിതമാകേണ്ട സഹകരണത്തെപ്പററിയും ആ സഹകരണം സമുദായത്തിനു പ്രയോജകീഭവിപ്പിക്കുന്നതിനുള്ള സാദ്ധ്യതയെപ്പററിയും കൌൺസിൽ സഭാധികാരികളുമായി ചർച്ചചെയ്തു. ഈ ചർച്ചകളുടെ ഫലമായി വൈദികരും ഡോക്ടറന്മാരും തമ്മിൽ പ്രയോജനകരവും ഉത്തമവുമായ വിധത്തിൽ സഹകരിച്ചു പ്രവത്തിക്കുവാനുള്ള സരണി അവശേഷിക്കുന്നുണ്ടെന്നു വ്യക്തമായിട്ടുണ്ടു്. ഭിഷഗ്വരന്മാർ എപ്പോഴും വൈദികനുമായി സഹകരിച്ചു പ്രവത്തിക്കുന്നതിലോ, പ്രത്യേകിച്ചു് തന്റെ ചികിത്സയിൽ ഇരിക്കുന്ന രോഗിക്കു് ആദ്ധ്യാത്മികമായ ശുശ്രൂഷ ലഭിക്കുന്നതു് ആരോഗ്യലബ്ധിക്കും മനോസ്സമാധാനത്തിനുമുതകും എന്നു് ഒരു ഡോക്ടർ ചിന്തിക്കുന്നു എങ്കിൽ അതിനു വൈദികസഹായം അഭ്യർത്ഥിക്കുന്നതിലോ സാന്മാർഗ്ഗികവിരുദ്ധത യാതൊന്നുമില്ല. സാന്മാർഗ്ഗികാധിഷ്ഠാനത്തിലും ആരോഗ്യജീവിതത്തിനാവശ്യമായ ഘടകങ്ങളെക്കുറിച്ചുള്ള ജ്ഞാനത്തിലും അധിഷ്ഠിതമായ ജീവിതം നയിക്കുവാൻ എല്ലാവരേയും പ്രോത്സാഹിപ്പിക്കേണ്ടതു് സഭയുടെയും വൈദ്യശാസ്ത്രജ്ഞന്മാരുടെയും ചുമതലയാകുന്നു.

മനുഷ്യജീവിതം ക്ലേശസമ്പൂർണ്ണമാക്കുന്ന രോഗകാരണങ്ങളെ എതിർക്കുന്നതിനു് ഒരു "ഐക്യമുന്നണി" സൃഷ്ടിക്കുവാൻ വൈദികനും വൈദ്യനും സഹകരിച്ചു പ്രവത്തിക്കുമെന്നു് പ്രതീക്ഷിക്കാമോ?

---

സ്ഥാപിത മാർഗ്ഗങ്ങൾ ഉണ്ടു്. അതുകൊണ്ടു ജനാധിപത്യവ്യവസ്ഥിതി നിലവിലുള്ള ഒരു രാജ്യത്തു രക്തച്ചൊരിച്ചിലിൽക്കൂടെയുള്ള വിപ്ലവത്തിലേക്കു ജനങ്ങളെ നയിക്കേണ്ട ആവശ്യമില്ല. നമ്മുടെ ഭരണഘടന അനുസരിച്ചു് അഞ്ചു വർഷത്തിലൊരിക്കൽ ഒരു പൊതു തെരഞ്ഞെടുപ്പുനടത്തി ഭരണകൂടം മാററുവാൻ ജനങ്ങൾക്കു അവസരം ലഭിച്ചിട്ടുണ്ടു്. ഇപ്രകാരം ലഭിച്ചിട്ടുള്ള അവസരം ദുർവിനിയോഗം ചെയ്യാതെ പൊതുനന്മയെ ലാക്കാക്കിയും ഉത്തമ പൗരബോധത്തോടുംകൂടിയും ഓരോരുത്തരും അവരുടെ കർത്തവ്യം നിർവഹിക്കേണ്ടതാണു്. വിനാശകരവും അക്രമപരവുമായ പ്രവർത്തനങ്ങൾക്കു ജനങ്ങളെ ആഹ്വാനം ചെയ്യുന്നതിനേക്കാൾ, രാഷ്ട്രസൃഷ്ടിക്കാവശ്യമായ നിർമ്മാണപരിപാടികൾക്കായി ജനങ്ങളെ സംഘടിപ്പിക്കുകയാണു് ഇന്നു് ആവശ്യമായിട്ടുള്ളതു്. രാജ്യത്തെ വിഭവസമ്പത്തു വർദ്ധിപ്പിക്കുവാൻ ഗവർമെന്റും ജനങ്ങളും സഹകരിച്ചു പ്രവർത്തിക്കുകയും അങ്ങനെ നാമെല്ലാവരും കഠിനാദ്ധ്വാനം ചെയ്തു നിസ്വാർത്ഥരാജ്യസേവനം അനുഷ്ഠിക്കുകയും ചെയ്യുകിലല്ലാതെ നമ്മുടെ പ്രശ്നങ്ങൾക്കു ശരിയായ പരിഹാരം നേടുവാൻ പോകുന്നില്ല.

കോൺഗ്രസ്സിനു കഴിഞ്ഞ കാലങ്ങളിലുണ്ടായിട്ടുള്ള കുറവുകൾ നിമിത്തം കോൺഗ്രസ് നിലകൊള്ളുന്ന ഈ ആദർശങ്ങളുടെ നേരെ നാം കണ്ണടയ്ക്കുവാൻ ഇടയാകരുതെന്നും, ജനാധിപത്യത്തോടും സ്വാതന്ത്ര്യത്തോടും അവസരസമത്വത്തോടുംകൂടിയ സമത്വസുന്ദരമായ ഒരു നവീന ലോകവ്യവസ്ഥിതിക്കു വേണ്ടിയാണു നാം നിലകൊള്ളുന്നതെന്നും ഒരിക്കലും വിസ്മരിക്കരുതു്.

Printed and Published by N. M. Abraham B. A. at the Malayala Manorama Press, Kottayam